# തബ്‌ലീഗ് സത്യമെന്ത്?

ഉമർ മുസ്‌ലിയാർ, വാരം

بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ

الحمد لله وصلّى الله على سيّدنا محمّد وعلى آله وصحبه وسلّم

ജനങ്ങളെ സൻമാർഗ്ഗത്തിലേക്ക് നയിക്കാൻ ലക്ഷത്തിൽപരം അമ്പിയാഇനെ അല്ലാഹു നിയോഗിച്ചുവല്ലോ. കാലോചിതമായി പ്രബോധന ത്തിനാവശ്യമായ സർവ്വ വിജ്ഞാനവും അല്ലാഹു അവർക്ക് നൽകിയിരുന്നു. പരിശുദ്ധ ഖുർആൻ ഈ വസ്തുത ഉണർത്തിയിട്ടുണ്ട്. അവസാനം ഇനി ഒരു പ്രവാചകരുടെ ആവശ്യകതയില്ലാത്ത സ്ഥിതിയിൽ ലോകാന്ത്യം വരെ വരുന്നവർക്ക് മതിയായതും സമ്പൂർണ്ണമായതുമായ തത്വസംഹിതയുമായി നബി(സ്വ) നിയോഗിക്കപ്പെട്ടു. മാതൃകാപരമായി ജീവിതം നയിച്ച പ്രവാചകശ്രേഷ്ഠർ(സ്വ) 23 വർഷക്കാലം കൊണ്ട് ഉപദേശ നിർദ്ദേശത്തി ലൂടെയും പ്രവർത്തിച്ചും അവതരിപ്പിച്ച വിശുദ്ധ ആശയമാണ് പരിശുദ്ധ ദീൻ. സ്വഹാബത്തുൽ കിറാമിന് സർവ്വ നിയമങ്ങളും അവിടുന്ന് പഠിപ്പിച്ചു. അവസാനമായി മിനായിൽ വെച്ച് ചെയ്ത പ്രസംഗത്തിൽ ഇങ്ങനെ ആവർത്തിച്ച് ചോദിച്ചു. "ഞാൻ നിങ്ങൾക്ക് എല്ലാം എത്തിച്ചില്ലയോ?" സ്വഹാബത്ത് പ്രത്യുത്തരം നൽകി: "അതേ, പൂർണ്ണമായും എത്തിച്ചിട്ടുണ്ട്". അവിടുന്ന് അല്ലാഹുവിനെ സാക്ഷി നിറുത്തി ഇങ്ങനെ പ്രഖ്യാപിച്ചു: "ഇവിടെ ഹാജറുള്ളവർ ഇല്ലാത്ത വർക്ക് ഞാൻ പഠിപ്പിച്ചുതന്ന സമ്പൂർണ്ണ ദീൻ എത്തിച്ചു കൊടുക്കട്ടെ"(ബുഖാരി). ഈ ആജ്ഞയെ നുസരിച്ച് പിൻതലമുറക്ക് സ്വഹാബത്ത്(റ) പഠിപ്പിച്ചു കൊടുത്ത അതേ ശൈലിയിൽ തലമുറ തലമുറയായി തുടർന്നു വരികയാണ്. അല്ലാഹു പറയുന്നു:"നൻമ കൽപ്പിക്കുകയും, തിൻമ വിരോധിക്കുകയും, അല്ലാഹുവിൽ വിശ്വസിക്കു കയും ചെയ്യുന്ന ഒരു ഉത്തമ സമുദായമാണു നിങ്ങൾ" (3/110). ഉത്തമ സമുദായമാണെന്ന് ഖുർആൻ വിശേഷിപ്പിച്ചത് സ്വഹാബത്തും അവരുടെ ശൈലിയിൽ പ്രബോധനം നടത്തുന്നവരു മാണെന്ന് ഇമാം റാസി(റ) പറയുന്നു (റാസി-7/195). അല്ലാഹു വീണ്ടും പറയുന്നത് കാണുക: 'നൻമയിലേക്ക് ക്ഷണിക്കുകയും നല്ലത് ഉപദേ ശിക്കുകയും ചീത്ത വിരോധിക്കുകയും ചെയ്യുന്ന ഒരു വിഭാഗം നിങ്ങളിലുണ്ടാവട്ടെ, അവരാണ് വിജയികൾ'(3/104). ഇമാം റാസി(റ)യുടെ വിശദീകരണം: 'ഇത് പണ്ഡിതൻമാരോട് പ്രത്യേക മായുള്ള ശാസനയാണ്. അവർക്ക് മാത്രമേ ഇത്

കഴിയുകയുള്ളൂ. അറിവില്ലാത്തവർ നേരെ തിരിച്ചായിരിക്കും കൽപ്പിക്കുകയും വിരോധിക്കുകയും ചെയ്യുക. വിശ്വാസപരമായ ആദർശ കാര്യങ്ങളാണ് നൻമയിൽ പ്രധാനമായി ഉദ്ദേശിക്കപ്പെടുന്നത്'(റാസി-7/184). ശൈഖ് ജീലാനി(റ) പറയുന്നു: 'പ്രബോധനം പണ്ഡിതൻമാർക്ക് മാത്രമേ നിർബന്ധമാവുകയുള്ളൂ. അറിവ് പ്രബോധകന്റെ ഒന്നാമത്തെ നിബന്ധനയാകുന്നു. വിവരമില്ലാത്തവർ അത് നിർവഹിച്ചാൽ കുറ്റത്തിൽ അകപ്പെട്ട് പോകുമെന്നാണിതിന് കാരണം. തിൻമ വിരോധിക്കുന്നതിനെ മൂന്ന് തരമായി തിരിച്ചിട്ടുണ്ട്. ഭരണാധിപൻമാർ കൈകൊണ്ട് തടഞ്ഞും, പണ്ഡിതൻമാർ നാവ് കൊണ്ട് പ്രതികരിച്ചും, സാധാരണക്കാർ മാനസികമായി വെറുത്തുമാണവ (ഗുൻയത് 1/52). ഇമാം ഗസ്സാലി(റ) പ്രബോധകന് മൂന്ന് ഗുണങ്ങൾ ഉണ്ടായിരിക്കണമെന്ന് നിഷ്കർഷിച്ചിട്ടുണ്ട്. വിജ്ഞാനം, സൂക്ഷ്മത, സൽസ്വഭാവം ഇവയാണത്. ഇതിന്ന് പുറമേ, സുന്നി വിശ്വാസവും പ്രത്യേകം എടുത്ത് പറഞ്ഞിട്ടുണ്ട്. ഈ നിബന്ധനയെത്താത്തവർ തന്നെ ഞങ്ങൾ ഉന്നതരാണെന്ന് നടിച്ച് പ്രബോധനം നടത്തുന്നത് അപകടമാണെന്നും ഇമാം ഗസ്സാലി(റ) മുന്നറിയിപ്പ് നൽകിയിട്ടുണ്ട്. (ഇഹ്‌യാ-2/308, 325) ഇബ്നുഹജർ(റ) പറയുന്നു: 'വാജിബാണെന്ന് അറിയാത്ത ഒരു കാര്യം കൽപ്പിക്കാനോ, നിഷിദ്ധമാണെന്ന് അറിയാത്ത ഒരു കാര്യം തടയാനോ പാമരന് പാടില്ലാത്തതാകുന്നു' (തുഹ്ഫ:9/219).

## യഥാർത്ഥ തബ്‌ലീഗ് ഒരു വിശദീകരണം

അജ്ഞത ലോകത്ത് നിന്ന് നിഷ്കാസനം ചെയ്യാനുള്ള പ്രബോധന മാർഗ്ഗങ്ങൾ ഇമാം ഗസ്സാലി(റ) വിശദീകരിക്കുന്നത് കാണുക: 'അധിക ജനങ്ങളും നിസ്കാരം സാധുവാകാൻ ആവശ്യമായ നിയമങ്ങൾ പോലും അറിയാത്തവരാണ്. അങ്ങനെ വരുമ്പോൾ, നാട്ടിൽ പള്ളികളോ മറ്റോ കേന്ദ്രമാക്കി പരിശുദ്ധ ദീനിന്റെ നിയമങ്ങൾ പഠിപ്പിച്ചുകൊടുക്കാൻ കഴിവുറ്റ ഒരു പണ്ഡിതൻ ഉണ്ടായിരിക്കൽ നിർബന്ധമാണ്. ഒരു സ്ഥലത്ത് ഒരു പണ്ഡിതൻ മാത്രമേ ഉള്ളുവെങ്കിൽ അദ്ദേഹത്തിന് വ്യക്തിപരമായി നിർബന്ധവുമാണ്. സ്വന്തം നാട്ടിൽ തന്റെ നിർബന്ധം പൂർത്തിയാക്കിയ പണ്ഡിതൻ സാമൂഹിക ബാധ്യതകൾക്ക് തയ്യാറാകുന്ന പക്ഷം പണ്ഡിതൻമാരില്ലാതെ വിഷമിക്കുന്ന തൊട്ടടുത്ത നാടുകളിലേക്ക് ശ്രദ്ധിക്കലും അവിടെ പോയി വിവരമില്ലാത്തവർക്ക് പഠിപ്പിക്കലും തന്റെ ബാധ്യതയാണ്. ഇങ്ങനെ പ്രബോധനം നടത്തുന്ന പക്ഷം സർവ്വരും കുറ്റവിമുക്തരാവും. പണ്ഡിതൻമാർ ഈ രംഗത്ത് പ്രവർത്തിക്കാതിരിക്കലും, പാമരൻമാർ പഠനത്തിൽ ശ്രദ്ധിക്കാതിരിക്കലും വീഴ്ചയാകുന്നു. ഈ ഘട്ടത്തിൽ നിസ്കാരാദി കർമ്മങ്ങളുടെ നിബന്ധനകൾ പൂർണമായി അറിയുന്ന ഒരാൾ രാജ്യത്തുണ്ടെങ്കിൽ അയാൾ മറ്റുള്ളവർക്ക് പഠിപ്പിക്കാൻ തയ്യാറാവേണ്ടതാണ്. തഅ്ലീം (ദീൻ പഠിപ്പിക്കൽ) പണ്ഡിതൻമാർക്ക് മാത്രം ബാധ്യതയുള്ള കാര്യമാണ്. നബി(സ്വ)യിൽ നിന്ന് പരമ്പരാഗതമായി മനസ്സിലാക്കിയ ദീൻ സർവ്വ ജനങ്ങൾക്കും എത്തിച്ചുകൊടുക്കേണ്ടത് കർമ്മ ശാസ്ത്ര പണ്ഡിതരുടെ ഉത്തരവാദിത്വമാണ്.

പണ്ഡിതൻമാർ അമ്പിയാഇന്റെ അനന്തരാവകാശി കളാണല്ലോ. ആകയാൽ, പ്രബോധനത്തിന് തയ്യാറാവേണ്ടവർ നിർബന്ധ കാര്യങ്ങൾ കണിശമായി പാലിച്ചും നിഷിദ്ധമായവ കൈ വെടിഞ്ഞും മതൃകാപരമായ ജീവിതം നയിച്ച ശേഷം യഥാക്രമം കുടുംബം, അയൽവാസികൾ, സ്ഥലവാസികൾ, തൊട്ടടുത്ത പ്രദേശക്കാർ അങ്ങനെ പോകുന്നു പ്രബോധന ശൈലി. അജ്ഞത രാജ്യത്തില്ലാതിരിക്കാലാണിതിന്റെ ലക്ഷ്യം' (ഇഹ്‌യാ2/336). ഇമാം ഗസ്സാലി(റ) തുടരുന്നു: 'ജനങ്ങൾ ചോദിക്കാൻ കാത്ത് നിൽക്കാതെ ദഅ്‌വാ പ്രവർത്തനത്തിന് പണ്ഡിതൻ മുന്നിട്ടിറങ്ങുകയും ജനങ്ങളെ തങ്ങളിലേക്ക് ആകർഷിക്കുകയുമാണ് വേണ്ടത്. അജ്ഞതയിൽ ജനങ്ങളെ ഒഴിച്ചിടരുത്. അവരെ സംഘടിപ്പി ക്കുകയും വേണ്ടിവന്നാൽ ആദ്യഘട്ടത്തിൽ വീടുകളിലേക്കിറങ്ങി വ്യക്തിഗത ബന്ധം സ്ഥാപിച്ച് ദഅ്‌വാ പ്രവർത്തനം സജീവമാക്കി സൽസരണി യിലേക്ക് അവരെ നയിക്കുകയാണ് വേണ്ടത് (ഇഹ്‌യാ4/50). രാജ്യത്ത് വിശ്വാസപരവും, കർമ്മപരവുമായ കാര്യങ്ങൾ മാതൃകാ പണ്ഡിതർ ക്രമാനുസൃതം പഠിപ്പിച്ചു കൊടുക്കുകയും, പാമരൻമാർ പഠിക്കാൻ തയ്യാറാവുകയുമാണ് വേണ്ടത്. ഇതാണ് മുഅ്മിൻ ലോകത്തിന്റെ പ്രബോധന മാർഗ്ഗമെന്ന് ഇമാം ഗസ്സാലി(റ) പറഞ്ഞതിന്റെ ചുരുക്കം.

## ഇൽയാസി തബ്‌ലീഗ്

മേൽ വിവരിച്ച സ്വഭാവത്തിന് വിരുദ്ധമായ ശൈലിയാണ് തബ്‌ലീഗ് ജമാഅത്ത് എന്ന പേരിൽ പ്രവർത്തിക്കുന്ന ഒരു സംഘം ഇവിടെ തഅ്‌ലീം നടത്തുന്നതെന്ന് നമുക്ക് സുവ്യക്തമാണ്. പ്രസ്തുത സംഘത്തിന്റെ സ്ഥാപക നേതാവ് മുഹമ്മദ് ഇൽയാസ് എന്നയാളാണ് (ജനനം: ഹി 1303, മരണം:1363). പ്രസ്തുത സംഘം സ്ഥാപിക്കാനുണ്ടായ കാരണത്തെ കുറിച്ച് അദ്ദേഹത്തിന്റെ തന്നെ പ്രധാന ശിഷ്യനും സംഘത്തിന്റെ അന്നത്തെ ഡൽഹി അമീറുമാ യിരുന്ന മുഹമ്മദ് ഇദ്‌രീസ് അൻസാരി പ്രസിദ്ധീ കരിച്ച തബ്‌ലീഗി ദസ്തൂറുൽ അമൽ എന്ന നിയമാവലിയിൽ പറയുന്നത് കാണുക: '*നിലവിലുള്ള മുസ്‌ലിമീങ്ങൾ സാമൂഹികമായോ വ്യക്തിപരമായോ ചെയ്തു കൊണ്ടിരിക്കുന്ന യാതൊന്നും അമ്പിയാക്കൾ പ്രവർത്തിച്ച മാർഗ്ഗത്തിലല്ല. ആകയാൽ, ശരിയായ അർത്ഥത്തിൽ തനതായ ഇസ്‌ലാമിക സ്വഭാവത്തിൽ ഒരു മുസ്‌ലിം സംഘടന അത്യാന്താപേക്ഷികമായിത്തീർന്നു. അങ്ങനെ അഗാധമായ ചിന്തക്കും, ചർച്ചക്കും ശേഷം അല്ലാഹുവിന്റെ ഒരു ഉന്നത ദാസൻ മുഹമ്മദ് ഇൽയാസ് ശരിയായ ഇസ്‌ലാമിന്റെ അടിസ്ഥാ നത്തിൽ പ്രവർത്തിക്കുവാൻ ആവേശമുള്ള ഒരു വിഭാഗത്തെ സംഭരിച്ച് ഒരു പുതിയ സംഘടനയ്ക്ക് രൂപം നൽകി'(പേ: 23).* ഇൽയാസ് തന്നെ പറയുന്നു: '*മുസ്‌ലിം സമുദായത്തിൽ ഈ രോഗം പിടി പെട്ടിരിക്കുന്നു. അതായത്, ആരാധനകളെല്ലാം ആചാരങ്ങളായിത്തീർന്നിരിക്കുന്നു' (മൽഫൂളാത്ത്).* തബ്‌ലീഗ് ജമാഅത്ത് രൂപീകരണത്തെ സംബന്ധി ച്ചുള്ള അവരുടെ വിശദീകരണമാണിത്. സമുദായം

ഒന്നടങ്കം പിഴച്ചുവെന്ന് വാദിച്ചു കൊണ്ടാണ് സകല പുതിയ പാർട്ടികളും രംഗത്ത് വന്നത്. മിർസാ ഖാദിയാനി, ഇബ്നുഅബ്ദിൽ വഹാബ്, അബുൽ അഅ്ലാമൗദൂദി എന്നിവർ ഇതിന്നു ദാഹരണമാണ്. എന്നാൽ ഖുർആനും ഹദീസും എന്തു പറയുന്നുവെന്ന് നോക്കാം. അല്ലാഹു പറയുന്നു: 'മുഅ്മിനുകളുടെ മാർഗം പിൻപറ്റാത്തവർ നരകത്തിലാണ്' (അന്നിസാഅ്/115). നബി(സ്വ) പറയുന്നു: **'ജനങ്ങൾ മുഴുവൻ പിഴച്ചുവെന്ന് വാദിച്ച് രംഗത്ത് വരുന്നവൻ ഏറ്റവും വലിയ നാശകാരിയും വഴി പിഴച്ചവനുമാണ്' (മുസ്‌ലിം).** 'എന്റെ സമുദായം ഒന്നടങ്കം ദുർമാർഗ്ഗത്തിൽ ഒരുമിച്ച് കൂടുകയില്ല' (തിർമിദി). എന്റെ സമുദായ ത്തിൽ ഒരു വിഭാഗം ലോകാന്ത്യം വരെ നിയമ മനുസരിച്ച് നിലനിൽക്കും (ബുഖാരി, മുസ്‌ലിം) സജ്ജനങ്ങൾ എന്നും ലോകത്ത് ഉണ്ടായിരിക്കു മെന്നും അവർ ദീനിന്റെ പ്രചാകരായി നിലനിൽക്കു മെന്നുമാണ് ഇത് വ്യക്തമാക്കുന്നത് (മിർഖാത് 5/657). **സത്യസരണി ലോകത്ത് എന്നും നിലനിൽക്കുമെന്ന് അല്ലാഹുവും റസൂലും പറയുന്നു, അതില്ലെന്ന് ഇൽയാസും കൂട്ടരും വാദിക്കുന്നു. ഇവർ വഴിപിഴച്ചവരാണെന്നതിന് വേറെ തെളിവുകളാവശ്യമില്ല.**

തബ്‌ലീഗുകാർ പ്രസിദ്ധീകരിച്ച *'ഹ:മൗലാനാ മുഹമ്മദ് ഇൽയാസ്'* എന്ന മലയാള കൃതി കൂടി നോക്കുക: *ഖുർആനും ഹദീസും പ്രബോധനം ചെയ്യുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന ഒരു സമൂഹവും പ്രസ്തുത ലക്ഷ്യത്തിന് വേണ്ടി ഒരു പ്രസ്ഥാനവും സമുദായത്തിൽ ഉണ്ടായിരിക്കേ ണ്ടതിന്റെ ആവശ്യകതയെ ആയത്തുകളും ഹദീസുകളും വ്യക്തമാക്കുന്നുണ്ട്. കാലാന്ത രത്തിൽ പ്രവർത്തനം നിലക്കുകയും മുസൽമാൻ നാമമാത്രമാവുകയും ഇസ്‌ലാമിന്റെ പ്രതാപം ഗ്രന്ഥങ്ങളിൽ കഴിയുന്ന ഒരവസ്ഥ സംജാതമാ വുകയും ചെയ്തു... മഹാത്മാക്കളുടെ നീണ്ട പട്ടികയിലെ വെള്ളി നക്ഷത്രമാണ് മുഹമ്മദ് ഇൽയാസ്(റ). മഹാനവർകൾ വെട്ടിത്തെളിയിച്ച മാർഗ്ഗമാണ് തബ്‌ലീഗ് എന്ന പേരിൽ അറിയ പ്പെടുന്ന സമുദായോദ്ധാരണ പ്രസ്ഥാനം മേവാത്തിൽ നിന്നാരംഭിച്ച് ഇന്ന് ആഗോള വ്യാപകമായി പ്രചരിച്ചു. പ്രസ്ഥാനത്തിന്റെ പ്രാരംഭത്തെയും വളർച്ചയെയും പ്രതിപാദിക്കു ന്നതോടൊപ്പം പ്രസ്ഥാനത്തിന്റെ സ്ഥാപകനായ മഹാനവർകളുടെ....* (പേജ്: 11, 12, 13). അടിവരയിട്ട ഭാഗം പ്രത്യേകം ശ്രദ്ധിക്കുക.

ദീനിന്റെ പ്രവർത്തനം ലോകത്ത് നിലച്ചു പോവുകയും മുസ്‌ലിങ്ങൾ നാമമാത്രമാവുകയും ചെയ്ത സന്ദർഭത്തിൽ ഖുർആനും ഹദീസും പ്രചരിപ്പിക്കാൻ സ്ഥാപക നേതാവ് ഇൽയാസ് ഒരു പുതിയ പാത വെട്ടിത്തെളിയിച്ച് രൂപം കൊടുത്ത നവ പ്രസ്ഥാനമാണ് തബ്‌ലീഗ് പ്രസ്ഥാനമെന്ന് വ്യക്തം. തബ്‌ലീഗ് ഒരു പ്രസ്ഥാനമല്ലെന്നും അതിന് സ്ഥാപകനില്ലെന്നും ഇൽയാസിനെ നമുക്കറിയി ല്ലെന്നും പറയുന്ന തബ്‌ലീഗ് കപടൻമാരെ ഇനിയെങ്കിലും തിരിച്ചറിയുമല്ലോ. മദീനയിൽ നിന്ന് പ്രചരിച്ച് ആഗോള വ്യാപകമായ പരിശുദ്ധ ഇസ്‌ലാമിന്റെ തനതായ ശൈലിയും ആശയവുമല്ല

തബ്ലീഗ് ജമാഅത്തിന്റേതെന്ന് അവരുടെ ഗ്രന്ഥം തന്നെ തെളിവ് നൽകുന്നുണ്ട്.

ഇൽയാസിയുടെ വിശ്വാസത്തെക്കുറിച്ച് അദ്ദേഹത്തിന്റെ പ്രധാന ശിഷ്യനായ അബുൽ ഹസൻ അലി നദ്‌വി എഴുതുന്നു: 'ഇസ്മാഈൽ ശഹീദിന്റെ സംഘത്തിൽപ്പെട്ടയാളും അദ്ദേഹത്തിന്റെ ആശയക്കാരനുമാണ് ഇൽയാസ്'. ഇസ്മാഈൽ ശഹീദിന് 'തഖ്‌വിയതുൽ ഈമാൻ' എന്നൊരു ഗ്രന്ഥമുണ്ട്. ഇബ്‌നു അബ്ദിൽ വഹാബിന്റെ 'അത്തൗഹീദ്' എന്ന ഗ്രന്ഥത്തിന്റെ തനിപ്പകർപ്പാണിത്. ഇന്ത്യ, പാക്കിസ്ഥാൻ, ബംഗ്ലാദേശ് എന്നിവിടങ്ങളിലെ ജനങ്ങൾ ഇവരെ ഒഹാബികളെന്നാണ് പറയാറുള്ളത് (അർറാഇദ് ദൈ്വവാരിക-1416-ജമാദുൽഊലാ). എന്നാൽ പ്രസ്തുത ഗ്രന്ഥത്തെ കുറിച്ച് മഹാനായ ശാലിയാത്തി(ന:മ) എഴുതിവെച്ചത് കാണുക: 'ഈ ഗ്രന്ഥം ഇന്ത്യയിലെ വഹ്ഹാബി നേതാവിന്റേതാണ്. ദേവ്ബന്തിലെ പുത്തൻ പാർട്ടിയുടെ അടിത്തറയുമാണത്. ഇതിനെ ഇന്ത്യയിലെയും സിന്ധിലേയും അറബികളും അനറബികളുമായ ഉലമാക്കൾ റദ്ദ് ചെയ്തിട്ടുണ്ട്. അതിന്റെ ഉള്ളടക്കം കണ്ട് ആരും വഞ്ചിതരാകാതിരിക്കട്ടെ. അസത്യം ഉദ്ദേശിച്ചുകൊണ്ടുള്ള നിരവധി സത്യ വാചകങ്ങൾ അതിലുണ്ട്'. 'ദഫ്ഉ ശർറിൽ അസീർ' എന്ന ഗ്രന്ഥത്തിൽ ശാലിയാത്തി, ഇസ്മാഈൽ ശഹീദിനെ കുറിച്ച് എഴുതിയത് കൂടി കാണുക: 'അദ്ദേഹം (ഇസ്മാഈൽ ശഹീദ്) ഇബ്‌നു തൈമിയ്യയുടെയും ഇബ്നു അബ്ദിൽ വഹാബിന്റെയും പിഴച്ച വിശ്വാസങ്ങളോട് ഇന്ത്യയിൽ നിന്ന് ആകൃഷ്ടരായവരിൽ പ്രഥമനാണ്. വിജ്ഞാനത്തോട്കൂടി അല്ലാഹു പിഴപ്പിച്ച ചിലർ, അദ്ദേഹത്തെ പിൻപറ്റുകയും സുന്നത്ത് ജമാഅത്തുമായി പല വിഷയങ്ങളിലും വേർതിരിക്കുകയും ചെയ്തിട്ടുണ്ട്. അല്ലാഹു(ത)ക്ക് കളവ് പറയാൻ സധ്യതയുണ്ട്, അന്ത്യ പ്രവാചകരായ നബിക്ക് 'നളീർ'(തുല്യമായി) ഒരു പ്രവാചകൻ വരാവുന്നതാണ് എന്നിങ്ങനെയുള്ള പല വാദങ്ങളും അവർക്കുണ്ട് (പേജ് 4).

മർഹൂം ബഹു:ശംസുൽ ഉലമ ഖുഥുബി മുഹമ്മദ് മുസ്‌ലിയാരുടെ നിർദ്ദേശമനുസരിച്ച് 1965ൽ സമസ്ത മുശാവറ തബ്ലീഗ് ജമാഅത്തിനെ കുറിച്ച് വസ്തു നിഷ്ഠമായി പഠിച്ച ശേഷം ഇത് ബിദ്അത്തിന്റെ സംഘടനയാണെന്ന് പ്രഖ്യാപിക്കുകയുണ്ടായി.

മദിരാശിയിലെ പ്രസിദ്ധ പണ്ഡിതനും മുഫ്തിയുമായിരുന്ന മർഹൂം മുഹമ്മദ് തമീം(റ) ഒരു ഫത്‌വയിൽ ഇങ്ങനെ പറയുന്നു: 'ഇസ്മാഇൽ ദഹ്‌ലവിയുടെ 'തഖ്‌വിയതുൽ ഈമാൻ' (വിശ്വാസം ശക്തിപ്പെടുത്തുന്നത്) 'തക്‌വിയത്തുൽ ഈമാൻ '(വിശ്വാസം ഹനിച്ചുകളയുന്നത്) എന്ന പേരിന്നർഹമാണെന്നതിൽ സംശയമില്ല. അത് കുഫ്റിനെയും ദുർമാർഗ്ഗത്തെയും ഭോഷ്കിനെയും ഉൾകൊള്ളുന്നതാണ്. അത് ശരിയെന്ന് വിശ്വസിച്ചവൻ ഇസ്‌ലാമിന്റെ വൃത്തത്തിൽ നിന്നും പുറത്താണ്'.

ഈ ഗ്രന്ഥത്തിലെ ചില ഉദ്ധരിണികൾ ഇവിടെ കുറിക്കാം: *നബി(സ്വ) അറിയും കാണും എന്ന നിലക്ക് യാ മുഹമ്മദ് എന്ന് വിളിക്കുന്നത്*

*ശിർക്കാണ്. ദൂരെ നിന്നെങ്കിലും ഒരു നബിയെയോ വലിയ്യിനെയോ വിളിച്ചാൽ അവൻ മുശ്‌രികായി. അവരോട് ഹാജത്ത് തേടുന്നവനും മഖ്ബറ സിയാറത്തിന് പുറപ്പെടുന്നവനും മുശ്‌രികാണ്. മഖ്ബറ സ്ഥലത്ത് വിളക്ക് കത്തിക്കുന്നവനും അടിച്ച്വാരി വൃത്തിയാക്കുന്നവനും, മഖ്ബറ സ്ഥലത്ത് ദാഹിച്ചവന് വെള്ളം കൊടുക്കുന്നവനും കാഫിറാണ് (തഖ്‌വിയതുൽ ഈമാൻ പേ: 8).*

ഇൽയാസിയുടെ വിശ്വാസം ഇത്രയും അപകടകരമാണെന്ന് മാന്യ വായനക്കാർക്ക് മനസ്സിലായല്ലോ. നബി(സ്വ)ക്ക് ശേഷം ഒരു പ്രവാചകൻ വരുന്നത് ഖാതിമുന്നബിയ്യീൻ എന്നതിനെതിരെല്ലെന്നും അവസാന പ്രവാചകൻ എന്നത് സാധാരണക്കാർ മാത്രം മനസ്സിലാക്കിയ അർത്ഥമാണെന്നും നാനൂതവിയുടെ 'തഹ്ദീറു ന്നാസ്' എന്ന ഗ്രന്ഥത്തിൽ വ്യക്തമാക്കിയിട്ടുമുണ്ട് (പേജ്: 4,5,6)

## സ്വപ്നവും വെളിപാടും

ഇൽയാസ് പറയുന്നു: *'സ്വപ്നം പ്രവാചകത്വ ത്തിന്റെ 46ൽ ഒരംശമാണ്. ഇപ്പോൾ സ്വപ്നത്തിൽ എനിക്ക് ശരിയായ വിജ്ഞാനം ലഭിച്ചുകൊണ്ടി രിക്കുന്നു. നിങ്ങൾ ജനങ്ങൾക്കായി നിയോഗിതരായ ഉത്തമ സമൂഹമായിരിക്കുന്നു എന്നർത്ഥം വരുന്ന വിശുദ്ധ വാക്യത്തിന്റെ വ്യാഖ്യാനം (തഫ്സീർ) എനിക്ക് സ്വപ്നം മുഖേന വെളിപാടുണ്ടായി. പ്രവാചകരെപോലെ ജനങ്ങൾക്കായി താങ്കൾ വെളിവാക്കപ്പെട്ടിരിക്കുന്നു. വെളിവാക്കപ്പെട്ടു എന്ന് പ്രസ്താവിച്ചത് കൊണ്ട് ഒരു സ്ഥലത്ത് നിൽക്കാതെ വീടുവീടാന്തരങ്ങളിലും ഗ്രാമ ഗ്രാമാന്തരങ്ങളിലും ചുറ്റാനായി പുറപ്പെടേണ്ടത് അത്യാവശ്യമാണെന്ന് കൂടി സൂചനയുണ്ട്. മാത്രമല്ല, 'ജനങ്ങൾക്കായി നിയോഗിക്കപ്പെട്ടു' എന്നതിലെ ജനങ്ങൾ അനറബികൾ മാത്രമാണെന്നും വ്യാഖ്യാനം ലഭിച്ചിട്ടുണ്ട് (മൽഫൂളാത് പേജ് 51,52).*

അല്ലാഹു പറയുന്നു: നബി(സ്വ)ക്ക് നാം ഖുർആൻ അവതരിപ്പിച്ചത് അവിടുന്ന് ജനങ്ങൾക്ക് വിശദീകരിക്കാൻ വേണ്ടിയാണ് (16/44). ഇൽയാസ് 'ഖാദിയാനി മോഡൽ' ഖുർആൻ വിശദീകരണവു മായാണ് തന്റെ പ്രസ്ഥാനത്തിന് തുടക്കം കുറിച്ചിരിക്കുന്നത്. അറബികൾക്ക് നബി(സ്വ)യും അനറബികൾക്ക് താനും നിയോഗിക്കപ്പെട്ടു വെന്നുള്ള അപകട വ്യാഖ്യാനം ഖുർആൻ വിരുദ്ധ ആശയമാണെന്നതിൽ ആർക്കും തർക്കമുണ്ടാവില്ല.

## തബ്‌ലീഗ്

ഇൽയാസി പ്രസ്ഥാനത്തിന്റെ അടിത്തറ നാം കണ്ടു കഴിഞ്ഞു. ഇനി സംഘത്തിൽ അംഗമാകാ നുള്ള ഒരു നിബന്ധന കൂടി കാണുക: ലാഇലാഹ് ഇല്ലല്ലാഹ് മുഹ... എന്ന വാക്യത്തിലുള്ള വിശ്വാസമാണ്. ഈ വിശ്വാസമുള്ള ഏതൊരാ ൾക്കും ഇതിൽ പ്രവർത്തിക്കുന്നതിന് വിരോധമില്ല (ദസ്തൂറുൽ...5). ഇസ്‌ലാമിന്റെ ലേബലിൽ പ്രത്യക്ഷപ്പെടുന്ന ഏത് വിഭാഗക്കാർക്കും ഇതിൽ അംഗമാകുന്നതിന് തടസ്സമില്ലെന്നാണ് വ്യവസ്ഥ യിൽ പറയുന്നത്. അത് കൊണ്ട് തന്നെ വഹാ ബിയോ, മൗദൂദിയോ, ശീഇയോ, ഖാദിയാനിയോ

എന്ന് വേണ്ട കലിമ ചൊല്ലുന്ന ഏത് ജാതിയായാലും വിവേചനമില്ലാതെ സംഘത്തിൽ പ്രവർത്തിക്കുന്നതായി കാണാവുന്നതാണ്. ഇക്കൂട്ടരുടെ തബ്‌ലീഗിൽ അമലിന്റെ മഹത്വം പറയുകയല്ലാതെ കർമ്മശാസ്ത്രപരമായോ വിശ്വാസപരമായോ യാതൊന്നും കാണുന്നില്ല എന്നത് പരമാർത്ഥമാണ്. അഹ്‌ലുസ്സുന്നയുടെ വിശ്വാസം കൊണ്ട് ഉപദേശിക്കൽ മനുഷ്യ വിജയത്തിന്റെ പ്രധാന ഘടകമായി അല്ലാഹു പഠിപ്പിച്ചിട്ടുണ്ട് (103/3). മുസ്‌ലിം സമുദായത്തിൽ 73 ആശയക്കാർ ഉണ്ടാകുമെന്നും ഒന്നൊഴിച്ച് ബാക്കിയുള്ള ആശയക്കാരെല്ലാം നരകത്തിലാണെന്നും നബി (സ്വ) പ്രസ്താവിച്ചിട്ടുണ്ട് (അഹ്‌മദ്). സത്യപ്രസ്ഥാനക്കാർ അവരുടെ ആശയങ്ങളിൽ തനിമ നിലനിറുത്തി ജീവിക്കുമെന്ന് നബി(സ്വ) തന്നെ പഠിപ്പിച്ചിട്ടുണ്ട് (ബുഖാരി). സുന്നി ആശയക്കാരെ വേർതിരിച്ചു മനസ്സിലാക്കുന്നതിന് തടസ്സം സൃഷ്ടിക്കുവാനും അതുവഴി സത്യസരണി ലോകത്ത് നിന്നും നിഷ്കാസനം ചെയ്യുവാനും സർവ്വ ആശയക്കാരെയും ഒരേ ഒരു ആശയക്കാരായി മാറ്റി യാഥാർത്ഥ വിശ്വാസം തകർക്കാനുമുള്ള ഇബ്‌ലീസിന്റെ കെണിവലയാണിതെന്നും ബുദ്ധിയുള്ളവർക്ക് മനസ്സിലാക്കാമല്ലോ?. മുഹമ്മദ് നബി(സ്വ)യിലുള്ള യാഥാർത്ഥ വിശ്വാസമാണ് മനുഷ്യനെ രക്ഷപ്പെടുത്തുന്നത്. ഖബ്‌റിൽ വെച്ച് ചോദിക്കപ്പെടുന്നതും ഈ വിശ്വാസത്തെ കുറിച്ചാണ് (ബുഖാരി). തിരുസന്നിധിയിൽ ദീൻ പഠിക്കാൻ വന്ന നിവേദക സംഘത്തോട് നബി(സ്വ) നിർദ്ദേശിച്ചത്, വിശ്വാസവും, വിജ്ഞാനവും, സൂക്ഷിക്കാനും മറ്റുള്ളവർക്ക് പ്രചരിപ്പിക്കാനുമാണ്. അവിടുന്ന് വീണ്ടും നിർദ്ദേശിച്ചു. നിങ്ങളുടെ കുടുംബക്കാർക്ക് ഈ ആശയങ്ങൾ പഠിപ്പിക്കുക (ബുഖാരി 1/8). പിഴച്ച കക്ഷികളുടെ അടയാളങ്ങൾ നബി(സ്വ) പ്രവചിച്ചത് ബുഖാരിയുടെ വിവിധ ഹദീസുകളിലൂടെ നമുക്ക് ഇങ്ങനെ സംഗ്രഹിക്കാം: 'കിഴക്കൻ ഭാഗത്ത് നിന്ന് ഒരു വിഭാഗം മൂഢൻമാരായ നവീനവാദികൾ പുറപ്പെടും. നബി വചനങ്ങൾ അവർ ഉദ്ധരിക്കും, ഖുർആൻ പാരായണം, നിസ്കാരം, നോമ്പ് മറ്റു സൽകർമ്മ ങ്ങളിലെല്ലാം നിങ്ങളെക്കാൾ മുൻപന്തിയിലായിരി ക്കുകയും ചെയ്യും. ഈമാൻ തൊണ്ടക്ക് താഴെ ഇറങ്ങുകയില്ല. ബാഹ്യമായ അടയാളത്തെ കുറിച്ച് ചോദിക്കപ്പെട്ടപ്പോൾ ദീൻ കാര്യങ്ങൾ ഓരോന്നും കളഞ്ഞ് ഇല്ലാതാക്കുന്നവരാണെന്ന് നബി(സ്വ) പറഞ്ഞു'(ബുഖാരി). പിഴച്ച ആശയമറിയാതെ സംഘത്തിൽ കുടങ്ങിപ്പോയവർ, സത്യം മനസ്സിലാക്കി പിന്തിരിഞ്ഞില്ലെങ്കിൽ ആ പിഴച്ച വിഭാഗത്തിൽ പെട്ടുപോകുമെന്നുണർത്തട്ടെ.

ആദർശപരമായോ മറ്റോ ഒരു വിഭാഗത്തോട് വല്ല വിധേനയും ആരെങ്കിലും സാദൃശ്യത പ്രകടിപ്പിച്ചാൽ അവരും ആ വിഭാഗത്തിൽ പെട്ടവരാണെന്ന തിരുവചനം ഓർമ്മയിലിരിക്കട്ടെ. സത്യം മനസ്സിലാക്കാൻ റബ്ബ് തൗഫീഖ് ചെയ്യട്ടെ (ആമീൻ).

وصلّى الله على سيّدنا محمّد وعلى آله وصحبه وسلّم

